കെ. രാജേശ്വരി

# പാദുക പട്ടാഭിഷേകം

**തനിക്കുപകരം മറ്റാരും മന്ത്രിയാകേണ്ട എന്ന നിലപാടാണത്രെ ഔസേപ്പച്ചൻ ആദ്യം കൈക്കൊണ്ടത്. അഗ്നിശുദ്ധി തെളിയിച്ച് തിരിച്ചുവരുംവരെ മരാമത്തു പണികൾ കാത്തുകിടക്കട്ടെ. പക്ഷേ, പത്തു പുത്തനുണ്ടാക്കാൻ കൈവന്ന കനകാവസരം കളഞ്ഞുകുളിക്കരുതെന്ന് സഹപ്രവർത്തകർ കരഞ്ഞുപറഞ്ഞു. അഗ്നിപരീക്ഷക്കു പുറപ്പെട്ട് ആപ്പൂരിയ കുരങ്ങൻെറ അവസ്ഥയിലെത്തിയ കെ.പി. വിശ്വനാഥൻെറ കദനകഥയും അവർ ഓർമിച്ചു. മരാമത്തു വകുപ്പ് കൈവിടുന്നത് മരണതുല്യം. മന്ത്രിയാകുന്നയാൾ ജടാമകുടം ധരിച്ച് ഔസേപ്പച്ചൻെറ മെതിയടിവെച്ച് ഭരിക്കട്ടെ-കുഞ്ഞാലിക്കുട്ടിയുടെ വിധേയൻ ഇബ്രാഹിംകുഞ്ഞിനെപ്പോലെ.**



ഫോട്ടോ: ഹാരിസ് കുറ്റിപ്പുറം

1977 ഡിസംബർ 19. മലപ്പുറം നിയോജക മണ്ഡലത്തിൽനിന്ന് സി.എച്ച്. മുഹമ്മദ്കോയ നിയമസഭയിലേക്ക് തെരഞ്ഞെടുക്കപ്പെട്ടത് ഹൈക്കോടതി റദ്ദാക്കി. മതവികാരം ആളിക്കത്തിച്ചാണ് സി.എച്ച് വോട്ട് പിടിച്ചതെന്ന് ജസ്റ്റിസ് എൻ.ഡി.പി. നമ്പൂതിരിപ്പാട് കണ്ടെത്തി. കോടതിവിധിയെത്തുടർന്ന് കോയ മന്ത്രിപദം രാജിവെച്ചു. തൽസ്ഥാനത്ത് മുസ്‌ലിംലീഗ് യു.എ. ബീരാനെ വിദ്യാഭ്യാസമന്ത്രിയായി നിയോഗിച്ചു. 1978 സെപ്റ്റംബർ 12ന് സുപ്രീംകോടതി സി.എച്ചിൻെറ അപ്പീൽ അനുവദിച്ചു, ഹൈക്കോടതിവിധി അസ്ഥിരപ്പെടുത്തി. അൽപം മനോവിഷമത്തോടെയാണെങ്കിലും ഒക്ടോബർ മൂന്നിന് ബീരാൻ രാജി കൊടുത്തു, പിറ്റേന്ന് മുഹമ്മദ്കോയ വീണ്ടും അധികാരമേറ്റു. ബീരാൻ എം.എൽ.എയായി, അച്ചടക്കമുള്ള മുസ്‌ലിംലീഗുകാരനായി തുടർന്നു. പിന്നെ പാർട്ടി അധികാരത്തിൽ വന്ന 1982ൽ അദ്ദേഹത്തെ ഭക്ഷ്യ-സിവിൽസപ്ലൈസ് മന്ത്രിയാക്കി എന്നാണ് ചരിത്രം.

1977-79 കാലത്ത് കേരള കോൺഗ്രസിന് മൂന്ന് മന്ത്രിമാരാണ് ഉണ്ടായിരുന്നത്. കത്തോലിക്കൻ, അകത്തോലിക്കൻ, നായർ എന്നാണ് പാർട്ടിയിലെ കമ്യൂണൽ റൊട്ടേഷൻ. മന്ത്രിമാർ യഥാക്രമം -കെ.എം. മാണി, ഇ. ജോൺ ജേക്കബ്, കെ. നാരായണക്കുറുപ്പ്. സി.എച്ചിന് തൊട്ടുപിന്നാലെ (1977 ഡിസംബർ 21) ഹൈക്കോടതി മാണിയുടെ തെരഞ്ഞെടുപ്പും അസാധുവാക്കി. കോയ രാജിവെച്ച സ്ഥിതിക്ക് മാണിക്ക് മറ്റു നിവൃത്തിയില്ല. പോരാത്തതിന് ആദർശത്തിൻെറ ഹെഡ് ഓഫീസായി (അന്നും ഇന്നും) പരിലസിക്കുന്ന എ.കെ. ആൻറണിയാണ് മുഖ്യമന്ത്രി. ഡിസംബർ 21നു തന്നെ മാണി രാജിക്കത്തുകൊടുത്തു.

മാണിസാറിന് യോഗ്യനായ പിൻഗാമിയെ കണ്ടെത്തണം. കത്തോലിക്കൻതന്നെ വേണംതാനും. കത്തോലിക്കർക്ക് യാതൊരു ക്ഷാമവുമുള്ള കക്ഷിയല്ല, കേരളകോൺഗ്രസ്. 20 എം.എൽ.എമാരിൽ 13 പേർ സിറിയൻ കത്തോലിക്കരാണ്. മന്ത്രിക്കുപ്പായം തുന്നിച്ച് മുന്നിട്ടിറങ്ങിയവർ മൂന്നുപേർ-പി.ടി. സെബാസ്റ്റ്യൻ (ഇടുക്കി), കെ.വി. കുര്യൻ (കാഞ്ഞിരപ്പള്ളി), ഒ. ലൂക്കോസ് (കടുത്തുരുത്തി). മൂവരും വൻതോക്കുകൾ. അക്കാലത്ത് പാർട്ടി ചെയർമാനാണ് സെബാസ്റ്റ്യൻ. ലൂക്കോസ് പേരുകേട്ട പാർലമെൻേററിയൻ, കുര്യൻ വലിയ ധനാഢ്യൻ.

മന്ത്രിസ്ഥാനത്തേക്കു വോട്ടെടുപ്പ് വേണ്ടിവന്നു. മാണിസാറിൻെറ അനുഗ്രഹാശിസ്സുകളോടെ കയറിവന്ന കറുത്തകുതിര -പി.ജെ. ജോസഫ്, തൊടുപുഴ മെമ്പർ. സുപ്രീംകോടതിയിൽ പോയി കേസുജയിച്ചുവരുമ്പോൾ സെബാസ്റ്റ്യനോ കുര്യനോ ലൂക്കോസോ മന്ത്രിപദമൊഴിഞ്ഞു തരില്ലെന്ന് മാണി ന്യായമായും ഭയപ്പെട്ടു. ജോസഫ് സത്യസന്ധനും മാന്യനുമാണ്. ഒന്നും പേടിക്കാനില്ല. പി.ടി. സെബാസ്റ്റ്യനെക്കൊണ്ട് രാജിവെപ്പിച്ച് കെ.എം. മാണി

പാർട്ടി ചെയർമാൻ സ്ഥാനം ഏറ്റെടുത്ത് നില ഭദ്രമാക്കി.

1978 സെപ്റ്റംബർ 12ന് മാണിയുടെ അപ്പീൽ സുപ്രീംകോടതി അനുവദിച്ചു. തൽക്ഷണം ജോസഫ് രാജി പ്രഖ്യാപിച്ചു. സെപ്റ്റംബർ 15ന് രാജിക്കത്തു കൊടുത്തു. മംഗളകാര്യങ്ങൾക്ക് കന്നിമാസം വർജ്യമാണെന്ന് നാരായണക്കുറുപ്പ് വിലക്കുകയാൽ കെ.എം. മാണി സെപ്റ്റംബർ 16ന് തിടുക്കപ്പെട്ട് സത്യപ്രതിജ്ഞ ചെയ്തു. ജോസഫിൻെറ മഹാമനസ്കത വാഴ്ത്തപ്പെട്ടു. ജെൻറിൽമാനെ സ്തുതിച്ചുകൊണ്ട് *കലാകൗമുദി* മുഖപ്രസംഗമെഴുതി.

സെബാസ്റ്റ്യൻ, കുര്യൻ, ലൂക്കോസ്മാരെ ഒതുക്കുന്ന തിരക്കിൽ മാണി മറന്ന സത്യം: കറുത്ത കോലാടുകൾ ഒരു ആലയിലും അടങ്ങിക്കഴിയുകയില്ല. തേവര കോളജിൽനിന്ന് എം.എ പാസായി പുറപ്പുഴയിൽ കൃഷിയും മൃഗപരിപാലനവും അൽപം സംഗീതവുമായി കഴിഞ്ഞിരുന്ന ഔസേപ്പച്ചനെ 1970ൽ തൊടുപുഴ എം.എൽ.എയും യൂത്ത്ഫ്രണ്ട് പ്രസിഡൻറുമാക്കിയത് കെ.എം. ജോർജാണ്. 1975-76ലെ ഭിന്നിപ്പിൻെറ കാലത്ത് ജോർജുസാറിനെ തള്ളിപ്പറയാൻ ഔസേപ്പച്ചന് തരിമ്പുമുണ്ടായില്ല മനഃപ്രയാസം.

മന്ത്രിയായിരുന്ന എട്ടേ എട്ടുമാസത്തിനുള്ളിൽ പാർട്ടിക്കകത്ത് സുശക്തമായ ഗ്രൂപ്പുണ്ടാക്കി ഔസേപ്പച്ചൻ മാണിസാറിനെ അന്ധാളിപ്പിച്ചു. ടി.എസ്. ജോൺ, ഈപ്പൻ വർഗീസ്, ടി.എം. ജേക്കബ് തുടങ്ങി ഏതാനും എം.എൽ.എമാരും മാത്തച്ചൻ കുരുവിനാക്കുന്നേലിനെപ്പോലുള്ള ചില സ്ഥാപകനേതാക്കളും ജോസഫിനൊപ്പം നിന്നു. കോതമംഗലം മെത്രാൻ മാർ ജോർജ് പുന്നക്കോട്ടിലിൻെറയും എറണാകുളം സഹായമെത്രാൻ സെബാസ്റ്റ്യൻ മങ്കുഴിക്കരിയുടെയും ആത്മീയ പിന്തുണയും അവർക്കുണ്ടായി.

നിരണം ബേബി എന്ന വിളിപ്പേരിൽ മുപ്പാരും പുകഴ്പെറ്റ കുറുവടി സേനയുടെ മുൻ സുപ്രീം കമാൻറർ ഇ. ജോൺജേക്കബ് 1978 സെപ്റ്റംബർ 26ന് കർത്താവിൽ നിദ്രപ്രാപിച്ചു. ബേബിച്ചായൻെറ പിൻഗാമിയാകാൻ മാണിസാർ ഡോ. ജോർജ് മാത്യുവിനെ നിർദേശിച്ചു; ഔസേപ്പച്ചൻ ടി.എസ്. ജോണിനേയും. സ്ഥാനമോഹികൾ രണ്ടുപേരും അകത്തോലിക്കർ. ജോർജ് മാത്യു സി.എസ്.ഐ; ജോൺ ഓർത്തഡോക്സ്. വോട്ടെടുപ്പിൽ ജോർജ് മാത്യുവിന് ഭൂരിപക്ഷംകിട്ടിയെങ്കിലും അതംഗീകരിക്കാൻ പി.ജെ. ജോസഫ് കൂട്ടാക്കിയില്ല. പാർട്ടി പിളർത്തും എന്ന ഭീഷണിക്കുമുന്നിൽ കീഴടങ്ങുകയേ മാണിക്കു വഴിയുണ്ടായിരുന്നുള്ളു. ഒക്ടോബർ 19ന് ടി.എസ്. ജോൺ ഭക്ഷ്യമന്ത്രിയായി സത്യവാചകം ചൊല്ലി.

ബേബിച്ചായൻെറ നിര്യാണം മൂലം ഒഴിവുവന്ന തിരുവല്ല സീറ്റിനെച്ചൊല്ലിയുമുണ്ടായി അഭിപ്രായവ്യത്യാസം. കെ.എസ്.സി നേതാവ് ബാബുവർഗീസിനെ സ്ഥാനാർഥിയാക്കണം, അല്ലെങ്കിൽ സാറാമ്മാ ജോൺജേക്കബിന് സീറ്റുകൊടുക്കണം എന്ന് ഔസേപ്പച്ചൻ വാദിച്ചു.

മാണി വഴങ്ങിയില്ല. പൊതുതെരഞ്ഞെടുപ്പിൽ പിള്ളഗ്രൂപ്പു സ്ഥാനാർഥിയായി മൽസരിച്ച് ബേബിച്ചായനോട് തോറ്റ ജോൺജേക്കബ് വള്ളക്കാലിക്കാണ് മാണിസാർ ടിക്കറ്റ് കൊടുത്തത്. ജോസഫും കൂട്ടരും മനോഹരമായി ടാങ്കുവെച്ചു; വള്ളക്കാലി പിന്നെയും തോറ്റു. 5689 വോട്ടിൻെറ വ്യത്യാസം.

ചരൽക്കുന്നു ക്യാമ്പിൽ ജോസഫ്-മാണി വിഭാഗം വിദ്യാർഥിനേതാക്കൾ തമ്മിലടിച്ചു പിരിഞ്ഞു. കെ.എസ്.സി നേതാവ് ടി.വി. എബ്രഹാമിനെ മാണി പാർട്ടിയിൽ നിന്ന് പുറത്താക്കി. 1979 ജൂലൈ 19ന് കേരള കോൺഗ്രസ് നെടുകെ പിളർന്നു. വിധിയുടെ വിളയാട്ടം എന്നല്ലാതെ എന്തുപറയാൻ? വി.ടി. സെബാസ്റ്റ്യനും ഒ. ലൂക്കോസും കെ.വി. കുര്യനും മാണിസാറിനൊപ്പം ഉറച്ചുനിന്നു.

ജോസഫ് ഗ്രൂപ്പിനെ ഭരണമുന്നണിയിൽ നിന്നും ടി.എസ്. ജോണിനെ മന്ത്രിസഭയിൽനിന്നും പുറത്താക്കണമെന്ന് മാണി ശഠിച്ചു. മുഖ്യമന്ത്രി പി.കെ.വിയാകട്ടെ, മുന്നണിയിലെ ഇതരകക്ഷികളാകട്ടെ ഗൗനിച്ചില്ല. താനും കുറുപ്പും രാജിവെക്കും, പാർട്ടി മുന്നണി വിടും എന്ന് മാണി. പോണാൽ പോകട്ടും പോടാ എന്നു പി.കെ.വി. ജൂലൈ 26ന് മാണി വീരോചിതമായി രാജി കൊടുത്തു. നാരായണക്കുറുപ്പിൻെറ പൊടിപോലുമില്ലാ കണ്ടുപിടിക്കാൻ! രാജിവെക്കാൻ ഉദ്ദേശ്യമില്ലെന്നും കേരള കോൺഗ്രസുകളുടെ ഐക്യത്തിനുവേണ്ടി യത്നിക്കുമെന്നും കുറുപ്പദ്ദേഹം തട്ടിമൂളിച്ചു. എൻ.ഡി.പിയിൽനിന്ന് ആയിടെ മാത്രം കാലുമാറിവന്ന വട്ടിയൂർക്കാവ് രവി, ചാത്തന്നൂർ തങ്കപ്പൻപിള്ള എന്നീ എം.എൽ.എമാരെക്കൂട്ടി കുറുപ്പ് കേരള കോൺഗ്രസ് യൂനിറ്റി സെൻറർ ഉണ്ടാക്കി.

കേരള കോൺഗ്രസിൽ ആളെക്കൂട്ടാൻ തിരുനക്കര മൈതാനത്ത് ചമ്പക്കരക്കുറുപ്പിൻെറ ചവിട്ടുനാടകമാണോ പാലാമാണിയുടെ ഉരുട്ടുനാടകമാണോ എന്ന തർക്കം നടക്കവേ പി.കെ.വി മന്ത്രിസഭ തകർന്നു. ഇഷ്ടദാനബിൽ പാസാക്കാൻവേണ്ടി മാത്രം സി.എച്ച്. മുഹമ്മദ്കോയ മന്ത്രിസഭയുണ്ടാക്കി. ജോസഫ്ഗ്രൂപ്പ് മന്ത്രിസഭയിൽ ചേർന്നു, മാണിഗ്രൂപ്പ് ചേർന്നില്ല. ബിൽ പാസായ ഉടൻ മാണി മന്ത്രിസഭക്കുള്ള പിന്തുണ പിൻവലിച്ചു. പ്രൊഫ. കെ.എ. മാത്യുവിനെ ചാക്കിട്ടുപിടിച്ച് കരുണാകരൻ മാണിയെ ഞെട്ടിച്ചു. 16 ദിവസം കേരള സംസ്ഥാനത്ത് വ്യവസായമന്ത്രിയായിരിക്കാൻ മാത്യുസാറിന് ഭാഗ്യമുണ്ടായി. അപ്പോഴേക്കും ആൻറണി വിഭാഗം കോൺഗ്രസും പാലം വലിച്ചു, മന്ത്രിസഭ മൂക്കുകുത്തി.

മാണി, പിള്ള ഗ്രൂപ്പുകൾ ഇടതുമുന്നണിയിൽ ചേക്കേറിയപ്പോൾ പി.ജെ. ജോസഫ് കരുണാകരനും സി.എച്ചിനുമൊപ്പം ഐക്യജനാധിപത്യമുന്നണിയിൽ ഉറച്ചുനിന്നു. 1980ൽ മൂവാറ്റുപുഴ പാർലമെൻറുസീറ്റും തൊടുപുഴ അടക്കം ആറ് നിയമസഭാ മണ്ഡലങ്ങളും ജയിച്ച് ജോസഫ് ഗ്രൂപ്പ് ശക്തി തെളിയിച്ചു. അത്തവണ കെ.വി. കുര്യൻ മൽസരിച്ചില്ല. വി.ടി. സെബാസ്റ്റ്യൻ പരാജയപ്പെട്ടു. ഒ. ലൂക്കോസ് ജയിച്ചെങ്കിലും മന്ത്രിസ്ഥാനം കിട്ടിയില്ല. തൃശൂർ ജില്ലാ പ്രാതിനിധ്യം എന്നുപറഞ്ഞ് മാണി ലോനപ്പൻ നമ്പാടനെ മന്ത്രിയാക്കി. കരുണാകരൻെറ കാസ്റ്റിംഗ് മന്ത്രിസഭയിൽ മാണിയും ജോസഫും മന്ത്രിമാരായി. മാണിക്ക് ധനകാര്യം, ജോസഫിന് റവന്യൂ. 1982 മാർച്ച് 16ന് നമ്പാടൻമാഷ് മറുകണ്ടം ചാടി, മന്ത്രിസഭ തകർന്നു. അങ്ങനെ കേരള കോൺഗ്രസിൻെറ മഹോന്നത പാരമ്പര്യം നിലനിറുത്തി.

1982ലെ തെരഞ്ഞെടുപ്പിൽ മാണിഗ്രൂപ്പിന് ബാലകൃഷ്ണപിള്ളയടക്കം ആറ് എം.എൽ.എമാർ; ജോസഫ് ഗ്രൂപ്പിന് എട്ടുപേർ. വിശ്വസ്തനായ ടി.എസ്. ജോണിനെ തഴഞ്ഞ് ഔസേപ്പച്ചൻ യുവതാരം ടി.എം. ജേക്കബിനെ മന്ത്രിയാക്കി. മാസങ്ങൾക്കകം സ്വന്തം ഗ്രൂപ്പുണ്ടാക്കി ജേക്കബ് ജോസഫിനെ ഒതുക്കി. കൊടുത്താൽ കോതമംഗലത്തും കിട്ടുമെന്ന് ഔസേപ്പച്ചനു ബോധ്യം വന്നു.

1991ൽ ഇതേ അനുഭവം ജേക്കബിൽനിന്ന് മാണിക്കുമുണ്ടായി. വിനീത വിധേയൻ സി.എഫ്. തോമസിനെ മാറ്റിനിറുത്തി മാണിസാർ ടി.എം. ജേക്കബിനെ മന്ത്രിയാക്കി. ജേക്കബ് മൂന്ന് എം.എൽ.എമാരെ കൂട്ടുപിടിച്ച് പാർട്ടി പിളർത്തി.

ഇടമലയാർ കേസിൽ കുറ്റപത്രം കിട്ടിയതിനെത്തുടർന്ന് ആർ. ബാലകൃഷ്ണപിള്ള 1995 ജൂലൈ 28ന് രാജിവെച്ചു. നിയമസഭയുടെ കാലാവധി തീരാൻ പിന്നെയുമുണ്ട് 10 മാസം. പിള്ളയെക്കൂടാതെ ഒരു എം.എൽ.എ കൂടി പാർട്ടിയിലുണ്ട്. -കല്ലൂപ്പാറ മെമ്പർ ജോസഫ് എം. പുതുശ്ശേരി. പത്തുമാസമെങ്കിൽ പത്തുമാസം മന്ത്രിയാകാൻ പുതുശ്ശേരി മോഹിച്ചത് സ്വാഭാവികം. ഓർത്തഡോക്സ് സഭയിലെ ചില മെത്രാൻമാരെക്കൊണ്ട് ശിപാർശയും ചെയ്യിച്ചു. പിള്ള അലിഞ്ഞില്ല-എനിക്കുശേഷം പ്രളയം. പാവം പുതുശ്ശേരി മനസ്സുമടുത്ത് മാണി ഗ്രൂപ്പിൽ ചേക്കേറി.

1996ൽ കേരള കോൺഗ്രസ് ജോസഫ് ഗ്രൂപ്പിന് ഒരു മന്ത്രിസ്ഥാനവും കനപ്പെട്ട മൂന്നു വകുപ്പുകളും കിട്ടി. പി.ജെ. ജോസഫ് മന്ത്രിയായി. (രണ്ടാമതൊരു സ്ഥാനം കൂടി കിട്ടിയിരുന്നെങ്കിൽ പി.സി. ജോർജ്, ടി.എസ്. ജോൺ, ഡോ. കെ.സി. ജോസഫ് എന്നിവർ തമ്മിൽ കത്തിക്കുത്തുനടന്നേനെ. മന്ത്രിയാകുന്നയാൾ പാർട്ടി പിളർത്തുകയും ചെയ്യുമായിരുന്നു). വ്യക്തിപരമായി തീരെ അഴിമതിക്കാരനല്ല, പി.ജെ. ജോസഫ്. വകുപ്പുകൾ മൂന്നും -വിദ്യാഭ്യാസം, മരാമത്ത്, ഭവനനിർമാണം -എം.എൽ.എമാരും അല്ലാത്തവരുമായ നേതാക്കൾക്ക് ഭരണത്തിനും ധനസമ്പാദനത്തിനും വിട്ടുകൊടുത്ത് അദ്ദേഹം കൃതാർഥനായി.

2001ൽ മാണി ഗ്രൂപ്പിന് ഒമ്പത് നിയമസ

ഭാംഗങ്ങളുണ്ടായി. രണ്ടു മന്ത്രിസ്ഥാനം കിട്ടി. ആദ്യത്തെയാൾ മാണിസാർ തന്നെ. രണ്ടാമൻ, നാട്ടുനടപ്പനുസരിച്ച് അകത്തോലിക്കനോ നായരോ ആകണം. അകത്തോലിക്കരായി മാമ്മൻ മത്തായിയും ജോസഫ് എം. പുതുശ്ശേരിയുമുണ്ട്; നായരായി നാരായണക്കുറുപ്പും. മൂന്നുപേരും ജഗജില്ലികളാണ്. ജോസഫ്, നമ്പാടൻ, ജേക്കബ്മാർ നൽകിയ അനുഭവം മാണിയെ വിവേകമതിയാക്കി. അദ്ദേഹം സാധുവും നിരുപദ്രവിയുമായ സി.എഫ്. തോമസിനെ മന്ത്രിയാക്കി. തോമസ് മാഷ് മാണിസാറിന് പാരപണിയാനോ ഗ്രൂപ്പുണ്ടാക്കാനോ തുനിഞ്ഞില്ല. അഞ്ചുകൊല്ലവും വിനീത വിധേയനായി മന്ത്രിസ്ഥാനത്തിരുന്നു.

2001ൽ കേരള കോൺഗ്രസ് -ബിക്ക് രണ്ട് എം.എൽ.എമാരേ ഉണ്ടായിരുന്നുള്ളൂ. ഒന്ന് ബാലകൃഷ്ണപിള്ള, മറ്റേത് മകൻ ഗണേശ്കുമാർ. ഇടമലയാർ, ഗ്രാഫൈറ്റ് കേസുകളിൽ ശിക്ഷിക്കപ്പെട്ടതിനാൽ പിള്ളയെ മന്ത്രിയാക്കാൻ ആൻറണി വിസമ്മതിച്ചു. പിള്ള മാറിനിന്നു, മകൻ മന്ത്രിയായി. ഗ്രാഫൈറ്റ് കേസ് വെറുതെ വിട്ടപ്പോൾ ഗണേശൻ രാജിവെച്ചു. ഇടമലയാർ വിധിക്കു കാത്തുനിൽക്കാതെ പിള്ളയദ്ദേഹം മന്ത്രിപദമേറ്റു.

ഇത്തവണ ജോസഫ്ഗ്രൂപ്പ് കേരള കോൺഗ്രസിന് നാല് എം.എൽ.എമാരാണുള്ളത്. പി.ജെ. ജോസഫ്, ടി.യു. കുരുവിള, മോൻസ് ജോസഫ്, വി. സുരേന്ദ്രൻ പിള്ള. പി.സി. ജോർജ് പാർട്ടിക്ക് പുറത്താണ്, ഡോ. കെ.സി. ജോസഫ് തോറ്റുപോയി. മന്ത്രിയാകാൻ സർവഥാ യോഗ്യൻ ഔസേപ്പച്ചൻതന്നെ.

വിമാനവിവാദത്തിൽ കുരുങ്ങി സ്ഥാനമൊഴിയുമ്പോൾ പി.ജെ. ജോസഫിന് മുന്നിൽ രണ്ടുവഴികളുണ്ടായിരുന്നു: ഒന്നുകിൽ 1977ൽ കെ.എം. മാണി ചെയ്തപോലെ മറ്റൊരാളെ മന്ത്രിയാക്കുക, അല്ലെങ്കിൽ 1995ൽ ആർ. ബാലകൃഷ്ണപിള്ള ചെയ്തമാതിരി മന്ത്രിസ്ഥാനം തരിശിടുക.

തനിക്കുപകരം മറ്റാരും മന്ത്രിയാകേണ്ട എന്ന നിലപാടാണത്രെ ഔസേപ്പച്ചൻ ആദ്യം കൈക്കൊണ്ടത്. അഗ്നിശുദ്ധി തെളിയിച്ച് തിരിച്ചുവരുംവരെ മരാമത്തുപണികൾ കാത്തുകിടക്കട്ടെ. പക്ഷേ, പത്തു പുത്തനുണ്ടാക്കാൻ കൈവന്ന കനകാവസരം കളഞ്ഞുകുളിക്കരുതെന്ന് സഹപ്രവർത്തകർ കരഞ്ഞുപറഞ്ഞു. അഗ്നിപരീക്ഷക്കു പുറപ്പെട്ട് ആപ്പൂരിയ കുരങ്ങൻെറ അവസ്ഥയിലെത്തിയ കെ.പി. വിശ്വനാഥൻെറ കദനകഥയും അവർ ഓർമിച്ചു. മരാമത്തു വകുപ്പ് കൈവിടുന്നത് മരണതുല്യം. മന്ത്രിയാകുന്നയാൾ ജടാമകുടം ധരിച്ച് ഔസേപ്പച്ചൻെറ മെതിയടിവെച്ച് ഭരിക്കട്ടെ-കുഞ്ഞാലിക്കുട്ടിയുടെ വിധേയൻ ഇബ്രാഹിംകുഞ്ഞിനെപ്പോലെ.

ഔസേപ്പച്ചൻെറ പിൻഗാമി കടുത്തുരുത്തി മെമ്പർ മോൻസ് ജോസഫ് ആയിരിക്കുമെന്ന് മാധ്യമങ്ങൾ കാലേക്കൂട്ടി പ്രവചിച്ചു. കാരണം, മോൻസിന് ക്ലീൻ ഇമേജുണ്ട്-ചെറുപ്പക്കാരൻ, സുമുഖൻ, ജനപ്രിയൻ. മുമ്പൊരിക്കൽ എം.എൽ.എ ആയിരുന്ന അനുഭവസമ്പത്തുണ്ട്. സുരേന്ദ്രൻപിള്ള പ്ലസ്ടു ഇടപാടിലും കുരുവിള മൈത്രീ ഭവനപദ്ധതിയിലും ആരോപണവിധേയർ. മോൻസിന് മറ്റൊരു മേന്മകൂടിയുണ്ട്. അദ്ദേഹം ഔസേപ്പച്ചനെപ്പോലെ സിറിയൻ കത്തോലിക്കനാണ്. കുരുവിള അന്ത്യോഖ്യാ ബാവയെ അംഗീകരിക്കുന്ന പുത്തൻകൂറ്റുകാരൻ, സുരേന്ദ്രൻപിള്ള വെറും വെള്ളാളൻ. നായർപോലുമല്ല.


ടി.യു. കുരുവിള

കത്തോലിക്കരുടെ പാർട്ടിയാണ് കേരള കോൺഗ്രസ് എന്നത് സുവിദിതം. പക്ഷേ, മോൻസ് ജോസഫിനെ മന്ത്രിയാക്കുന്നത് ഭസ്മാസുരന് വരം കൊടുക്കുന്നതിനു തുല്യം. മാണി ജോസഫിനെ മന്ത്രിയാക്കിയ പോലെ, ജോസഫ് ജേക്കബിനെ മന്ത്രിയാക്കിയതുപോലുള്ള ആനമടയത്തം. പാർട്ടിയും സർക്കാറും സ്തുതിയും മഹത്ത്വവും പിന്നെ മോൻസിന് മാത്രം.

ടി.യു. കുരുവിളയാണെങ്കിലോ? വയസ്സ് 70 ആയി. ഇനി ഗ്രൂപ്പുണ്ടാക്കാനോ പിളർക്കാനോ പോകില്ല. ജനപിന്തുണ തരിമ്പുമില്ല. (യു.ഡി.എഫ് ഘടകകക്ഷികൾ വി.ജെ. പൗലോസിനെ മൽസരിച്ചു കാലുവാരിയിട്ടും, ഇടതുതരംഗം അതിശക്തമായിട്ടും കുരുവിളയുടെ ഭൂരിപക്ഷം 1,814). കത്തോലിക്കനല്ലാത്തതുകൊണ്ട് സഭ പിന്തുണക്കുന്ന പ്രശ്നമില്ല. നിയമസഭാ പരിചയം തീരെയില്ല. ആരോപണവിധേയനായതുകൊണ്ട് ഗുരുഭക്തിയും ദൈവഭയവും ഏറും.

ജോസഫിൻെറ നിലപാട് പക്ഷേ, സിറോ മലബാർസഭയെ വല്ലാത്തൊരു പതനത്തിലെത്തിച്ചിരിക്കുന്നു. സിറിയൻ കത്തോലിക്കരിൽനിന്ന് ഒരു മന്ത്രിയുമില്ലാതായി. സാമൂഹികമായും വിദ്യാഭ്യാസപരമായും സാമ്പത്തികമായും രാഷ്ട്രീയമായും മറ്റെല്ലാ സമുദായങ്ങളേക്കാളും മികച്ചു നിൽക്കുമ്പോഴാണ് ഇങ്ങനെ ഒരു ഇരുട്ടടി.

കേരളപ്പിറവി മുതലിങ്ങോട്ടുള്ള സകല മന്ത്രിസഭകളും പരിശോധിക്കുക. എല്ലാത്തിലുമുണ്ടായിരുന്നു പ്രമുഖ സുറിയാനി കത്തോലിക്കർ. ഇ.എം.എസിൻെറ ആദ്യ മന്ത്രിസഭയിൽ മുണ്ടശ്ശേരിയും ടി.വി. തോമസും; രണ്ടാമത്തേതിൽ മത്തായി മാഞ്ഞൂരാനും ടി.വി. തോമസും. അച്യുതമേനോൻെറ ആദ്യമന്ത്രിസഭയിൽ കെ.എം.ജോർജ്. നായനാരുടെ കൂടെ ആദ്യതവണ കെ.എം. മാണിയും ലോനപ്പൻ നമ്പാടനും, രണ്ടാംവട്ടം നമ്പാടൻ, മൂന്നാമൂഴത്തിൽ പി.ജെ. ജോസഫ്. പട്ടത്തിൻെറയും ശങ്കറിൻെറയും മന്ത്രിസഭകളിൽ പി.ടി. ചാക്കോ, ചാക്കോ രാജിവെച്ച ശേഷം ടി.എ. തൊമ്മൻ. കരുണാകർജിയുടെ നാലു മന്ത്രിസഭകളിലുമുണ്ടായിരുന്നു കെ.എം. മാണി. രണ്ടാമത്തേതിലും മൂന്നാമത്തേതിലും പി.ജെ. ജോസഫുമുണ്ടായിരുന്നു; നാലാമത്തേതിൽ പി.പി. ജോർജും. പി.കെ.വിയുടെ മന്ത്രിസഭയിലും കെ.എം. മാണിയുണ്ടായിരുന്നു. 51 ദിവസം മാത്രം രാജ്യഭാരം നടത്തിയ സി.എച്ചിൻെറ കൂടെയുമുണ്ടായിരുന്നു ഒരത്യുത്തമ കത്തോലിക്കൻ -കെ.ജെ. ചാക്കോ. കുർബാനയും കുമ്പസാരവും കുന്തിരിക്കവുമില്ലെങ്കിലും എ.കെ. ആൻറണിയും സുറിയാനി കത്തോലിക്കനാണ്. ആദ്യവട്ടം അന്തപ്പനുകൂട്ടായി മാണിസാറുണ്ടായിരുന്നു; മാണി വിട്ടുനിന്നപ്പോൾ ഔസേപ്പും. രണ്ടാമൂഴത്തിലും മാണി; മൂന്നാം തവണ മാണിയും സി.എഫ്.തോമസും. ഉമ്മൻചാണ്ടിയുടെ മന്ത്രിസഭയിലെ സിറിയൻ കത്തോലിക്കർ കെ.എം. മാണി, സി.എഫ്. തോമസ്.

രണ്ടാം അച്യുതമേനോൻ മന്ത്രിസഭയുടെ ആദ്യവർഷം മാത്രമാണ്-കൃത്യമായി പറഞ്ഞാൽ 1970 ഒക്ടോബർ നാല് മുതൽ 1971 സെപ്റ്റംബർ 24വരെ-കേരളത്തിൽ സിറിയൻ കത്തോലിക്കാ മന്ത്രി ഇല്ലാതിരുന്നത്. 1971 സെപ്റ്റംബർ 25ന് ടി.വി. തോമസ് വന്നു, 1975 ഡിസംബർ 26ന് കെ.എം. മാണി; 1976 ജൂൺ 26ന് കെ.എം. ജോർജ്. 1971ന് ശേഷം ഇതാദ്യമാണ് സുറിയാനി കത്തോലിക്കാ സമുദായത്തിന് മന്ത്രിയില്ലാതാകുന്നത്.

റോമിൻെറ നഷ്ടം അന്ത്യോഖ്യയുടെ നേട്ടം. ഷെവലിയാർ ടി.യു. കുരുവിള പരിശുദ്ധ പാത്രിയാർക്കീസ് ബാവയുടെ അടുത്ത അനുയായി. സഭയുടെ പരമോന്നത സിവിൽ ബഹുമതി-ബാർതോ ഷെറീറോ-ലഭിച്ചിട്ടുണ്ട്. ഇത്തവണ യാക്കോബായ സുറിയാനിക്കാർ എട്ടുപേരാണ് ഇടതുപക്ഷ എം.എൽ.എമാർ. അവരിൽ പ്രായംകൊണ്ടും പണം കൊണ്ടും പദവികൊണ്ടും മുമ്പൻ കോതമംഗലത്തുകാർ കുർളാൻ എന്നുവിളിക്കുന്ന നിയുക്ത മരാമത്തുമന്ത്രി. കുർളാൻജിക്ക് ദീർഘായുസ്സും ആരോഗ്യവും നേരുന്നു. മരാമത്തുവകുപ്പു പണിയിക്കുന്ന പാലങ്ങൾ ദീർഘകാലം നിലനിൽക്കട്ടെ, നിരത്തിൻെറ കുഴികൾ അതിവേഗം നികന്നുപോകട്ടെ. പത്രോസിൻെറ സിംഹാസനത്തിൽ ഇരുന്നരുളുന്ന പരിശുദ്ധ പാത്രിയാർക്കീസ് ബാവ നമ്മെയൊക്കെയും അനുഗ്രഹിക്കുമാറാകട്ടെ. ആമേൻ!

●